ന് പ്രശ്നം പരിഹരിക്കാൻ സഹായകമായ നിലപാടെടുക്കാൻ കഴിയാതെപോയി. അതായത് കണ്ണൂർബീവിയെ കെട്ടണമെന്ന ആഗ്രഹം ചൈനയ്ക്കുണ്ടായിരുന്നെങ്കിലും ഇന്ത്യയ്ക്കാണ് ഇല്ലായിരുന്നതെന്നർത്ഥം.

ഛൗ എൻലായിയുമായി ചർച്ച ചെയ്ത് പ്രശ്നം പരിഹരിക്കാൻ ശ്രമിച്ചിരുന്നുവെങ്കിൽ അതിർത്തിയുദ്ധം ഒഴിവാക്കാൻ സാധിക്കുമായിരുന്നു. അതിനുപകരം നമ്മുടെ പട്ടാളക്കാരുടെ ഭാഗത്തുനിന്ന് പ്രകോപനപരമായ പെരുമാറ്റമുണ്ടായി. ഇത് ചൈനീസ് അധികൃതരെ രോഷാകുലരാക്കി. അതോടെ അതിർത്തിയിൽ അവർ പടനീക്കം തുടങ്ങി. അപ്പോൾ അക്രമി ചൈനയെ നേരിടാൻ ഇന്ത്യാക്കാരാകെ യോജിക്കണമെന്ന ആഹ്വാനം നെഹ്റു മുഴക്കി. ചൈനാവിരോധത്തിന്റേതായ അപസ്മാരം രാജ്യത്താകെ പടർന്നുപിടിച്ചു.

ഈ സാഹചര്യത്തിലാണ്, 1962 നവംബറിൽ നാഷണൽ കൗൺസിൽ യോഗം നടന്നത്. ഗവൺമെന്റിന്റെ നയത്തെ നൂറു ശതമാനം അനുകൂലിക്കുന്നവരും അതിർത്തിത്തർക്കം പരിഹരിക്കാൻ ഇരു ഗവൺമെന്റുകളും സമാധാനപരമായ കൂടിയാലോചനകളിൽ ഏർപ്പെടണമെന്നു പറഞ്ഞവരും എന്ന നിലയിൽ കൗൺസിലിനകത്ത് ഭിന്നിപ്പുണ്ടാക്കി. ഇതിൽ ആദ്യം പറഞ്ഞ വിഭാഗം അതിർത്തിത്തർക്കം പരിഹരിക്കുന്നതിന് സൈനിക നടപടികളെടുക്കുന്ന ഗവൺമെന്റിന് പിന്തുണ നൽകി. ചൈനയ്ക്കെതിരെ പാശ്ചാത്യ സഹായം തേടുന്നതിൽ വിരോധമില്ലെന്ന നിലപാടും സ്വീകരിച്ചു. അതിന് ഒറ്റ നിബന്ധനയേ അവർ മുമ്പോട്ടുവച്ചുള്ളൂ – സൈനിക സഹായം തേടുന്നത് കച്ചവടാടിസ്ഥാനത്തിലായിരിക്കണം. അതായത് ചൈനയ്ക്കെതിരെ കച്ചവടാടിസ്ഥാനത്തിലാണെങ്കിലും അമേരിക്കയിൽനിന്നോ ബ്രിട്ടനിൽനിന്നോ മറ്റു സാമ്രാജ്യത്വ രാജ്യങ്ങളിൽനിന്നോ സൈനിക സഹായം സ്വീകരിക്കാം. ഇതൊക്ക ഓർമ്മിപ്പിക്കുന്നത് ശ്രീ.കൊളാടിക്കോ അദ്ദേഹത്തിന്റെ പാർട്ടിക്കോ സുഖമുണ്ടാക്കുന്ന കാര്യമല്ല. അതുകൊണ്ടാണ് ആരുംതന്നെ ബ്രിട്ടന്റെയോ അമേരിക്കയുടെയോ സഹായത്തോടെ ചൈനയെ എതിരിടണമെന്നു പറഞ്ഞിട്ടില്ലെന്ന് അദ്ദേഹം തട്ടിവിട്ടത്. പക്ഷെ ആരെങ്കിലും വിചാരിച്ചാൽ സത്യത്തെ മറച്ചുപിടിക്കാൻ കഴിയുമോ? പഴമുറംകൊണ്ട് മറച്ചുപിടിക്കാൻ കഴിയുന്നതാണോ സൂര്യപ്രകാശം.

വാസ്തവത്തിൽ ബൂർഷ്വാ ദേശീയതയ്ക്കും സങ്കുചിത ദേശീയതയ്ക്കും കീഴടങ്ങുകയും ദേശാഭിമാനപരമായ രാജ്യരക്ഷയുടെ പേരിൽ ഇന്ത്യൻ ഭരണവർഗ്ഗത്തിനെതിരായ സമരം കൈവെടിയുകയും ചെയ്യുകയെന്ന നയമാണ് ആധിപത്യമുള്ള വിഭാഗം സ്വീകരിച്ചത്. ആ നയം പാപ്പരായിരുന്നുവെന്നും എതിർവിഭാഗത്തിന്റെ നയം ശരിയായിരുന്നുവെന്നും കാലം തെളിയിച്ചു. ഇന്ത്യാഗവൺമെൻറുതന്നെ അതിന്റെ നിലപാട് മാറ്റുകയും കൂടിയാലോചനകളിലൂടെ തർക്കം പരിഹരിക്കുകയെന്ന നിലപാട് സ്വീകരിക്കകയുചെയ്തു. എന്നിട്ടും തങ്ങളുടെ പാപ്പരായ നിലപാടനെ ന്യായീകരിക്കാൻ ശ്രീ. കൊളാടി ശ്രമിക്കുന്നത് അദ്ഭുതകരമായിരിക്കുന്നു. കൊണ്ടാലും പഠിക്കാത്തവരെക്കുറിച്ച് എന്തു പറയാൻ!

കോൺഗ്രസ്സിനോടെടുക്കേണ്ട സമീപനത്തെച്ചൊല്ലി തുടക്കം മുതൽ പാർട്ടിയിൽ അഭിപ്രായവ്യത്യാസങ്ങളൊന്നും പാർട്ടിയെ ഭിന്നിപ്പിക്കാൻ മാത്രം ഗുരുതരമായിരുന്നില്ലെന്നു ചൂണ്ടിക്കാട്ടുന്നു. തുടർന്ന് അദ്ദേഹം പറയുകയാണ്: "പാർട്ടി കോൺഗ്രസ്സിൽ ബദൽരേഖകൾ അവതരിപ്പിക്കുകയും ഭൂരിപക്ഷം പാസ്സാക്കിയ രേഖയോടൊപ്പം അടുത്ത പാർട്ടി കോൺഗ്രസ്സുവരെ നില്ക്കുകയും ചെയ്യുന്ന സ്വാഭാവിക കമ്മ്യൂണിസ്റ്റ് രീതിയോടാണ് 1964ൽ ന്യൂനപക്ഷം വിടപറഞ്ഞത്."

എത്ര ലാഘവത്തോടെയാണ് കോൺഗ്രസ്സിനോടെടുക്കേണ്ട സമീപനത്തെച്ചൊല്ലിയുള്ള അഭിപ്രായവ്യത്യാസത്തെയും ന്യൂനപക്ഷം ഭൂരിപക്ഷത്തിനു കീഴ്‌വഴങ്ങുന്നതിനെയും പറ്റി ശ്രീ. കൊളാടി അഭിപ്രായം രേഖപ്പെടുത്തിക്കളഞ്ഞത്! കമ്മ്യൂണിസ്റ്റു പാർട്ടി ഇന്ത്യയിൽ പ്രവർത്തിക്കുന്നത് ഇവിടെ സോഷ്യലിസ്റ്റ്കമ്മ്യൂണിസ്റ്റ് വ്യവസ്ഥ പടുത്തുയർത്തുന്നതിനാണ്, തൊഴിലാളി വർഗ്ഗ നേതൃത്വത്തിൽ ഒരു ഗവൺമെൻറിനെ അധികാരത്തിൽ കൊണ്ടുവരുന്നതിനാണ്. അങ്ങനെ ഒരു ഗവൺമെൻറിനെ അധികാരത്തിൽ കൊണ്ടുവരണമെങ്കിൽ നിലവിലുള്ള ഗവൺമെൻറിന്റെ സ്വഭാവം വിലയിരുത്തണം. ആ ഗവൺമെൻറ് ഏതു വർഗ്ഗത്തെയാണ് പ്രതിനിധീകരിക്കുന്നതെന്നു മനസ്സിലാക്കി ആ വർഗ്ഗത്തിനെതിരേ അണിനിരത്തേണ്ട വർഗ്ഗങ്ങൾ ഏതൊക്കെയെന്നു നിർണ്ണയിക്കണം. ആ ഗവൺമെൻറിനെ അധികാരഭ്രഷ്ടമാക്കുന്നതിനുള്ള വിപ്ളവതന്ത്രങ്ങൾ ആവിഷ്കരിക്കണം. വിപ്ളവഘട്ടത്തെ സംബന്ധിച്ച് ധാരണയുണ്ടാക്കണം. വിപ്ളവപരിപാടികൾ തയ്യാറാക്കണം. ഇതൊന്നുംകൂടാതെ ഒരു രാജ്യത്തും വിപ്ളവം നടക്കുകയില്ല.

അപ്പോൾ നിലവിലുള്ള ഗവൺമെൻറിന്റെ സ്വഭാവം നിർണ്ണയിക്കുന്നതിന് കമ്മ്യൂണിസ്റ്റു പാർട്ടികൾ വമ്പിച്ച പ്രാധാന്യം കല്പിക്കണം. അങ്ങനെയൊരു പ്രാധാന്യം അതിന് ശ്രീ. കൊളാടി കല്പിച്ചതായി കാണുന്നില്ല. കല്പിച്ചിരുന്നെങ്കിൽ കോൺഗ്രസ്സിനോടെടുക്കേണ്ട സമീപനത്തെച്ചൊല്ലി തുടക്കം മുതൽ പാർട്ടിയിൽ അഭിപ്രായവ്യത്യാസമുണ്ടായിരുന്നുവെന്ന് അദ്ദേഹം ഒഴുക്കൻമട്ടിൽ പറഞ്ഞുപോകുമായിരുന്നില്ല. ഈ അഭിപ്രായവ്യത്യാസമാണ് പാർട്ടിയുടെ പിളർപ്പിൽ ചെന്നുകലാശിച്ചതെന്നത് അനിഷേധ്യമായ വസ്തുതയാണ്.

കോൺഗ്രസ്സിനോടെടുക്കേണ്ട സമീപനത്തിൽത്തന്നെ എന്തായിരുന്നു അഭിപ്രായവ്യത്യാസം? അത് ഞാനെന്റെ ലേഖനത്തിൽ ഒറ്റ വാചകത്തിൽ ഇപ്രകാരം പറഞ്ഞു: "രാജ്യത്തിന്റെ ഭരണയന്ത്രം തിരിക്കുന്ന ബൂർഷ്വാസി കുത്തക വിഭാഗവും കുത്തകേതരവിഭാഗവുമെന്നുള്ള നിലയിൽ പിളർന്നിരിക്കുന്നു. ഇന്ത്യാഗവൺമെൻറ് കുത്തകേതര വിഭാഗത്തെയാണ് പ്രതിനിധീകരിക്കുന്നത്. അതിനാൽ കുത്തക ബൂർഷ്വാസിക്കെതിരേ കുത്തകേതര ബൂർഷ്വാസിയെ സഹായിക്കുകയാണ് കമ്മ്യൂണിസ്റ്റുകാരുടെ കടമ." പാർട്ടിക്കകത്തെ ആധിപത്യമുള്ള വിഭാഗം ഇങ്ങനെയൊരു വിലയിരുത്തൽ നടത്തിയപ്പോൾ മറുവിഭാഗം അതിനോടു യോജിച്ചില്ല. ആ വിലയിരുത്തലിന്റെ പ്രായോഗികരൂപം കോൺഗ്രസ്സ്കമ്മ്യൂണിസ്റ്റ് ഐക്യമായിരിക്കുമെന്നു പറഞ്ഞാണ് അവർ അതിനെ എതിർത്തത്. അതേസമയം കോൺഗ്രസ്സ് നേതൃത്വത്തിലുള്ള ഗവൺമെൻറിനെ അധികാരഭ്രഷ്ടമാക്കി പകരം തൊഴിലാളി വർഗ്ഗ നേതൃത്വത്തിലുള്ള ഗവൺമെൻറിനെ അധികാരത്തിൽ കൊണ്ടുവരികയാണു വേണ്ടതെന്ന് അവർ വാദിച്ചു. അത് ജനകീയ ജനാധിപത്യ വിപ്ളവത്തിലൂടെ മാത്രമേ സാധിക്കൂ എന്ന് അവർ ഖണ്ഡിതമായി അഭിപ്രായപ്പെട്ടു. അങ്ങനെ ഇന്ത്യൻ വിപ്ളവത്തിന്റെ ഘട്ടം, വിപ്ളവതന്ത്രം ആദിയായവയുടെ കാര്യത്തിൽ മൗലികമായ അഭിപ്രായവ്യത്യാസം പ്രകടമായി. ആ രണ്ടഭിപ്രായഗതികൾ പാലക്കാട് കോൺഗ്രസ്സിലും അമൃത്സർ കോൺഗ്രസ്സിലും വിജയവാഡ കോൺഗ്രസ്സിലും ഏറ്റുമുട്ടി. വിജയവാഡ കോൺഗ്രസ്സിലാവട്ടെ, യോജിച്ച ഒരു പ്രമേയം അംഗീകരിക്കാൻപോലും കഴിഞ്ഞില്ല. പാർട്ടി ജനറൽ സെക്രട്ടറി അജയ്ഘോഷിന്റെ പ്രസംഗം രാഷ്ട്രീയപ്രമേയമായി അംഗീകരിച്ചു പിരിയുകയായിരുന്നു.

ഈ അഭിപ്രായവ്യത്യാസങ്ങളുടെ പ്രതിഫലനം സംഘടനാരംഗത്തുമുണ്ടായി. സംഘടനയിലെ ആധിപത്യമുള്ള വിഭാഗം സംഘടനയിൽ തങ്ങളുടെ പിടി മുറുക്കുന്നതിന്, എതിർവിഭാഗത്തിന്റെ സ്വാധീനം തകർക്കുന്നതിന്, ഒട്ടേറെ നടപടികൾ കൈക്കൊണ്ടു. തങ്ങൾക്കു സ്വാധീനമില്ലാത്ത സംസ്ഥാനങ്ങളിൽ ഭൂരിപക്ഷമുണ്ടാക്കിയെടുക്കുന്നതിനു പല കുതന്ത്രങ്ങളും പ്രയോഗിച്ചു. നിരവധി സഖാക്കൾക്കെതിരേ നടപടികൾ സ്വീകരിച്ചു. അങ്ങനെ ന്യൂനപക്ഷവിഭാഗത്തിന് ഭൂരിപക്ഷ വിഭാഗവുമായി ഒട്ടും പൊരുത്തപ്പെട്ടു പോകാൻ കഴിയാത്ത സ്ഥിതി സംജാതമായി. ഈ സാഹചര്യത്തിലാണ് റിവിഷനിസ്റ്റു നയം പിന്തുടർന്ന നേതൃത്വവുമായി കണക്കു പറഞ്ഞു പിരിയാൻ അവരുമായി ആശയരംഗത്തും സംഘടനാ രംഗത്തും പോരാട്ടത്തിലേർപ്പെട്ട വിഭാ ഗം തയ്യാറായത്. അങ്ങനെ ചെയ്തതിനെ കഴിഞ്ഞ മുപ്പതുവർഷത്തെഅനുഭവം ശരിവച്ചു.

സി.പി. ഐ ( എം)ന്റെ ഏഴാം കോൺഗ്രസ്സ് ജനകീയ ജനാധിപത്യ വിപ്ളവത്തിന്റെ പരിപാടിയും സി.പി. ഐയുടെ ഏഴാം കോൺഗ്രസ്സ് ദേശീയ ജനാധിപത്യ വിപ്ളവത്തിന്റെ പരിപാടിയും അംഗീകരിച്ചു. ഈ രണ്ടു പരിപാടികൾ തമ്മിലുള്ള വ്യത്യാസം പേരിൽ മാത്രമല്ല. വളരെ ആഴത്തിലുള്ള വ്യത്യാസം അവതമ്മിലുണ്ട്. ദേശീയ ജനാധിപത്യ വിപ്ളവം നടത്തുന്നതിനുള്ള മുന്നണിയിൽ നേതൃത്വം തൊഴിലാളിവർഗ്ഗവും ദേശീയ ബൂർഷ്വാസിയും പങ്കുവയ്ക്കും. വിപ്ളവം ജയിച്ചുകഴിഞ്ഞാലാവട്ടെ, അവതമ്മിൽ അധികാരം പങ്കുവയ്ക്കുകയും ചെയ്യും. അങ്ങനെയാണ് 1969ൽ കോൺഗ്രസ്സ് പിളർന്നപ്പോൾ ഇന്ദിരാ കോൺഗ്രസ്സിന്റെ കൂടാരത്തിൽ കയറിപ്പറ്റാനും കേരളത്തിലെ ഐക്യമുന്നണി ഗവൺമെൻറിനെ തകർക്കാനും സി.പി. ഐ മുതിർന്നത്. അവരുടെ പരിപാടിപ്രകാരം ഇതു തികച്ചും ശരിയാണ്. "കോൺഗ്രസ്സ് കുത്തകവിഭാഗത്തിൻേറതെന്നും കുത്തേകതരവിഭാഗത്തിന്റേതെന്നുമായി വ്യക്തമായി പിളർന്ന"പ്പോൾ കുത്തകവിഭാഗത്തിനെതിരേ കുത്തകേതര വിഭാഗവുമായി സഹകരിക്കുകയല്ലേ ചെയ്യേണ്ടത്? ഇതേ കാഴ്ചപ്പാടുതന്നെയാണ് അടിയന്തരാവസ്ഥയ്ക്കു പിന്തുണ നല്കുന്നതിൽ അവരെ കൊണ്ടുചെന്നെത്തിച്ചത്. അവരുടെ പരിപാടി നടപ്പാക്കിയതിന്റെ യുക്തിസ

(ശേഷം 57-ാം പേജിൽ)



1008



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



"മർദ്ദനം, എതിർപ്പ് ഈ വിഷയത്തെക്കുറിച്ച് ഏതുകാലത്തും രചിക്കപ്പെട്ട വിനാശാത്മകങ്ങളായ സാക്ഷ്യപത്രങ്ങളിൽ ഒന്ന്" എന്ന് രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച മാറിയോ വർഗാസ് യോസ (Mario Vargas Hlosa) വാഴ്ത്തിയ "Before Night Falls" എന്ന ആത്മകഥ-ക്യൂബൻ നോവലിസ്റ്റ് റേനാൽദോ ആറീനാസിന്റെ ആത്മകഥ-(Reinaldo Arenas 1943-1990) വായനക്കാരെ ചിന്തിപ്പിക്കും, കരയിക്കും, ഞെട്ടിക്കും. അത്രയ്ക്കു ഔന്നത്യമുണ്ട് അതിന്റെ ചിന്താമണ്ഡലത്തിന്; അത്രയ്ക്ക് ആർദ്രീകരണശക്തിയുണ്ട് അതിലെ സംഭവങ്ങൾക്ക്; അത്രയ്ക്ക് ഭയജനകത്വമുണ്ട് അതിലെ ക്രൂരതകൾക്ക്. ആറീനാസ് പ്രഖ്യാതനായ നോവലിസ്റ്റുമാണ്. പത്തിലധികം നോവലുകൾ എഴുതിയ അദ്ദേഹത്തിന്റെ രചനാവൈദഗ്ദ്ധ്യം കാണിക്കാൻ ഒരു നോവലിലെ ഏതാനും വാക്യങ്ങൾ (ഇംഗ്ലീഷ് തർജ്ജമ) എടുത്തെഴുതാം:-

"Go on?
Not go on?
That is the question.

How are we to suffer the slings and arrows of *the mere fact of being alive*, the certainty that soon we will cease to be? How, then, are we to bear the standing in line for croguettes, the insult of aging, the prime minister's *speeches*, the unanswerable interrogations (the mockeries) that time always slings at us, the compulsory hunger praised in glorious verbiage, the warmth of the tropics, the *horror of the tropics*, the irrevocable gestures of adolescents, the solitude without subterfuge or comfort, the tyrant's humilitation, the repeated betrayal *by our* friends, the weekly assembly, the food without salt, the dirty shirt, the full bus, the tap without water, the Bulgarian movies, the loss of almost *all our hatreds and passions, the* life reduced to one-dimensional stupor, the sexual persecution, the ostracism without appeal, the appropriation of our tiniest dreams ........ *Go on?*
Not so on? That is the question."

രചനയുടെ ഉജ്ജ്വലത നോക്കുക. ഇതു തന്നെയാണ് ഈ ആത്മകഥയിലും ഉള്ളത്. ജീവിച്ചിരിക്കുന്നു എന്നതിന്റെ പേരിൽ മാത്രം മനുഷ്യന്റെ നേർക്ക് അയയ്ക്കുന്ന അമ്പുകൾ, സുനിശ്ചിതമായ മരണം, വാർദ്ധക്യത്തിലെത്തുന്നതിന്റെ അപമാനനം, പ്രധാനമന്ത്രിയുടെ പ്രഭാഷണങ്ങൾ, ഉത്തരം നൽകാനാവാത്ത ചോദ്യങ്ങൾ, പ്രശംസിക്കപ്പെടുന്ന പട്ടിണി, മർദ്ദകന്റെ മാഭംഗപ്പെടുത്തൽ, സുഹൃത്തുക്കളുടെ വഞ്ചനകൾ, ഉപ്പില്ലാത്ത ഭക്ഷണം, മലിനമായ ഷേർട്ട്, വെള്ളമില്ലാത്ത റ്റാപ്പ്, കൊച്ചുകിനാക്കളുടെ നാശനം, ഒരു ദ്വീപിൽ ജനനം കൊണ്ടുപോയതിന്റെ ഫലമായ ഭയജനകമായ നിസ്സഹായത, പ്രകടമോ പ്രകടമല്ലാത്തതോ ആയ ലൈംഗികത്വം, ശരീരത്തിൽ കുത്തിയിറക്കുന്ന കമ്പി, മാധുര്യമാർന്ന കയറ്, നെറ്റിയുടെ ഒരു ഭാഗത്തിലൂടെ തുളച്ചുകയറുന്ന വെടിയുണ്ട.... മുന്നോട്ടുപോകണോ? അതോ പോകേണ്ടതില്ലയോ? അതാണ് ഹാംലെറ്റായി രൂപാന്തരപ്പെട്ട ആറീനാസ് ആത്മകഥയിലൂടെ ചോദിക്കുന്നത്. അദ്ദേഹം പോയില്ല. 1990-ൽ അദ്ദേഹം മരിച്ചു. സ്വവർഗ്ഗാനുരാഗത്തിൽ വിലയംകൊണ്ട ഈ വലിയ എഴുത്തുകാരൻ എയ്ഡ്സ് രോഗിയായിരുന്നു. മുകളിൽപ്പറഞ്ഞ ഓരോ പ്രതിസന്ധിയിലും തകർന്നടിഞ്ഞ് അദ്ദേഹം സ്വാഭാവികമരണത്തിൽപ്പൊതിഞ്ഞ ആത്മഹനനം നടത്തി. സ്വവർഗ്ഗാനുരാഗവേഴ്ചകളുടെ അസഹനീയങ്ങളായ വർണ്ണനകൾ ഏറെയുണ്ടെങ്കിലും ഇപ്പുസ്തകത്തിന് ഒരു ഗ്രീക്ക് ട്രാജഡിയുടെ മഹത്ത്വമുണ്ട്. പലപ്പോഴും ശുദ്ധമായ കവിതയായി ഇത് രൂപാന്തരപ്പെടുന്നു.

കസ്നോടുകൂടി നിരന്തരം മണ്ണുതിന്നുന്ന രണ്ടു വയസ്സുള്ള കുട്ടിയായിട്ടാണ് നമ്മൾ ആദ്യം ആറീനാസിനെ കാണുന്നത്. ആ ബാലന് നാല്പത്തിനാലു വയസ്സായപ്പോൾ മാസങ്ങളോളം നീണ്ടുനിന്ന ഭയജനകമായ പനി. ഡോക്ടറെ കണ്ടപ്പോൾ അദ്ദേഹമറിയിച്ചു ആറീനാസിന് എയ്ഡ്സ് രോഗമാണെന്ന്. ക്യൂബയിൽ നിന്നു രക്ഷപ്പെട്ടു ന്യൂയോർക്കിൽ താമസിച്ച അദ്ദേഹം മിയാമി കടപ്പുറത്തേക്കു പോയി. കടലിനടുത്തു കിടന്നു മരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. മരിക്കാൻ ആശയുണ്ടായിട്ടല്ല, യാതന കൂടുമ്പോൾ, പ്രതീക്ഷ ഒന്നുമില്ലാതാകുമ്പോൾ മരണമാണ് ആയിരംമടങ്ങു മെച്ചം. ആത്മകഥ എഴുതിത്തീർത്തതിനു ശേഷം അദ്ദേഹം ഒരു കത്തെഴുതി അതിന്റെ പല പ്രതികൾ കവറുകളിലിട്ട് ഒട്ടിച്ച് സ്നേഹിതന്മാർക്കും പത്രാധിപന്മാർക്കും കൊടുത്തു. ആ കത്തിന്റെ ഒടുവിലത്തെ ഭാഗം മാത്രം ഞാൻ താഴെ ചേർക്കുന്നു. The sufferings of

**ദാമ്പത്യജീവിതം സുഖപ്രദമാകണമെങ്കിൽ ഭർത്താവിനും ഭാര്യയ്ക്കും അല്പം ഭാവനയുണ്ടായിരിക്കണം. ഭാവനയില്ലാത്ത ദമ്പതികളാണ് എപ്പോഴും ശണ്ഠ കൂടുന്നത്.**

exile, the pain of being banished from my country, the loneliness and the diseases contracted in exile would probably never have happened if I had been able to enjoy freedom in my country.... Cuba will be free. I already am.

കാസ്ട്രോയ്ക്കുവേണ്ടി സമരം ചെയ്യുന്ന വിപ്ലവകാരിയായിട്ടാണ് ആറീനാസ് രാഷ്ട്രവ്യവഹാരമണ്ഡലത്തിൽ ആദ്യമായി രംഗപ്രവേശം ചെയ്തത്. എന്നാൽ സ്വവർഗാനുരാഗം കുറ്റമായി കുരതപ്പെടുന്ന ക്യൂബയിൽ അദ്ദേഹം തടവുകാരനായി. കാരാഗൃഹത്തിൽ നിന്നു മോചനം നേടി അമേരിക്കയിലെത്തി. ക്യൂബ രാഷ്ട്രീയാധികാരത്താലാണ് ഭരിക്കപ്പെട്ടിരുന്നതെങ്കിൽ അമേരിക്ക ധനത്താലാണ് ഭരിക്കപ്പെട്ടിരുന്നത്. അമേരിക്കയിൽ കുറച്ചുകാലം കഴിഞ്ഞുകൂടിയ അദ്ദേഹത്തിന് മനസ്സിലായി ആ രാജ്യത്തിന് ആത്മാവില്ലെന്ന്; എല്ലാം ധനത്തിനു ചുറ്റും കറങ്ങുന്നുവെന്ന്.

കാരാഗൃഹവാസം ഭീതിദമാണ്; വിശേഷിച്ചും ഏകശാസനാധിപത്യത്തിൽ. ഒരു ദിവസം ആറീനാസിന്റെ തടവുമുറിക്കടുത്തുള്ള തടവുമുറിയിൽനിന്ന് വിചിത്രമായ ശബ്ദമുയർന്നു. പിസ്റ്റൺ പ്രവർത്തിപ്പിച്ച് ആവി കടത്തിവിടുകയായിരുന്നു ആ മുറിയിലേക്ക്. മരിക്കാറായ തടവുകാരൻ നിലവിളിച്ചു. അഗ്നികൊണ്ടു കാരാഗൃഹവാസിയെ പീഡിപ്പിക്കുന്നതുപോലെ ആവി നിറച്ചു പീഡിപ്പിക്കുന്ന ഒരു മൃഗീയമായ മർദ്ദനമുറ. കൂടക്കൂടെ ഡോക്ടറെത്തി തടവുകാരന്റെ രക്തസമ്മർദ്ദം പരിശോധിച്ചിട്ട്, ഹൃദയം പരിശോധിച്ചിട്ട് "കുറേക്കൂടി ആവിയാകാം" എന്നു പറയുമായിരുന്നു. ഹൃദയാഘാതംകൊണ്ട് അയാൾ മരിക്കാറാവുമ്പോൾ ആവി കടത്തുന്നതു നിറുത്തും. എന്നിട്ടു ചോദ്യം ചെയ്യലിനായി വേറൊരു മുറിയിലേക്കു കൊണ്ടുപോകും. കുറ്റസമ്മതം നടത്താൻ വേണ്ടി ആറീനാസിനെയും മറ്റുതരത്തിൽ പീഡിപ്പിച്ചു സർക്കാർ. വായനക്കാർക്കു ബോധക്കേടുണ്ടാക്കുന്ന തരത്തിലുള്ള പീഡനങ്ങളാണ് അവ.

'Paradiso' എന്ന മാസ്റ്റർപീസ് എഴുതിയ ക്യൂബൻ നോവലിസ്റ്റ് ലീമയോടാണ് ആറീനാസിന് ബഹുമാനവും സ്നേഹവും. സാഹിത്യം ജീവിതമാക്കിയ സാഹിത്യകാരനായിരുന്നു ലീമയെന്ന് അദ്ദേഹമെഴുതുന്നു. അപമാനവീകരിക്കപ്പെട്ട കമ്പ്യൂട്ടർ പോലെയാണ് ക്യൂബൻ നോവലിസ്റ്റായ ആലേഹോ കാർപെൻത്യാർ (Alejo Carpentier) എന്ന് ആറീനാസ് പറയുന്നത് അദ്ദേഹത്തിന്റെ "The lost steps" എന്ന വിശ്വവിഖ്യാതമായ നോവലിനെ മറന്നിട്ടാണോ എന്തോ? ബോർഹെസിനോടുള്ള ആറീനാസിന്റെ ആദരം വളരെക്കൂടുതലാണ്. രാഷ്ട്രീയങ്ങളായ പരിഗണനകളാൽ അദ്ദേഹത്തിന് നോബൽ സമ്മാനം നൽകാത്തത് Intellectual injustice ആയി ആറീനാസ് കാണുന്നു. നോബൽ സമ്മാനം നേടിയ ഗാർസിആ മാർകേസിനെ ഫോക്നറുടെ വിലകുറഞ്ഞ അനുകർത്താവായിട്ടേ അദ്ദേഹം പരിഗണിക്കുന്നുള്ളൂ. കാസ്ട്രോയുടെ ഉറ്റ ചങ്ങാതിയായ മാർകേസ് ജന്മനാ അവസരവാദിയാണെന്നും വിലകുറഞ്ഞ ജനപ്രീതിക്കുവേണ്ടി ശ്രമിക്കുന്നവനാണെന്നും അവഗണിക്കപ്പെട്ട മഹാന്മാരായ എഴുത്തുകാരുടെ കൂട്ടത്തിൽ അദ്ദേഹത്തിന് ഒരു സ്ഥാനവുമില്ലെന്നും ആറീനാസ് ഉദ്ഘോഷിക്കുന്നു. ഫ്വേന്റസിനെ വിശ്വവിജ്ഞാനകോശം എന്നു പുച്ഛിച്ചു വിളിച്ച് അവഗണിക്കുന്നു ആത്മകഥാകാരൻ. യഥാർത്ഥ കലാകാരനാരെന്ന് ആറീനാസിന് സങ്കല്പമുണ്ട്. അതിനു നേരെ വിപരീതമായിട്ടാണ് ഫ്വേന്റസിന്റെ നില. ഈ മതങ്ങളോടു യോജിക്കുന്നവരുണ്ടാകാം;



*വർഗാസ് ലോസ*


**"സംസ്കൃതം മാത്രം പഠിച്ചവരുടെ പ്രധാനപ്പെട്ട ദോഷമെന്താണ്?"**

**"എല്ലാവർക്കും ദോഷങ്ങളില്ലേ? അപ്പോൾ സംസ്കൃതഭാഷ മാത്രമറിയാവുന്നവരെ അങ്ങനെ കുറ്റപ്പെടുത്തുന്നതു ശരിയാണോ? പിന്നെ നിങ്ങൾ ചോദിച്ചതുകൊണ്ട് എഴുതുകയാണ്. നമ്മൾ സംസ്കൃത വ്യാകരണത്തെക്കുറിച്ചോ സംസ്കൃത ഭാഷയിലെ പ്രയോഗങ്ങളെക്കുറിച്ചോ എന്തെങ്കിലും സംശയം ചോദിച്ചാൽ അത് അവർക്ക് അറിഞ്ഞുകൂടെങ്കിൽ അറിഞ്ഞുകൂടെന്നു പറയുകില്ല. പറയുകില്ലെന്നു മാത്രമല്ല അതിനോടു ബന്ധമില്ലാത്ത വേറെ എന്തെങ്കിലും പറയുകയും ചെയ്യും."**


യോജിക്കാത്തവരുമുണ്ടാകാം. പക്ഷേ രണ്ടുകൂട്ടർക്കും ആറീനാസിന്റെ ആവിഷ്കാരശക്തിയെ നിഷേധിക്കാനാവില്ല.

ഇതിലെ അനിയതലൈംഗികത്വത്തിനും വ്യക്തിശത്രുതയ്ക്കും കാസ്ട്രോവിരോധത്തിനും മുകളിലായി മാതൃസ്നേഹം അർക്കകാന്തി ചിന്തുന്നു. O Moon! You have always been at my side, offering your light in my most dreadful moments, since I was child you were the mystery that watched over my terrours, you were the comfort of my most desperate nights, you were my very own mother, bathing me in a warmth that perhaps she never knew how to give me എന്നു ചന്ദ്രനെ നോക്കിക്കൊണ്ട് ആറീനാസ് പറയുന്നു. ലൈംഗികമായി സ്വാതന്ത്ര്യമാർജ്ജിക്കാൻ ശ്രമിച്ച ഗ്രന്ഥകാരൻ എയ്ഡ്സ് പിടിച്ചു മരിച്ചു. രാഷ്ട്രവ്യവഹാരപരമായി സ്വാതന്ത്ര്യം നേടാൻ ശ്രമിച്ച അദ്ദേഹം കാരാഗൃഹത്തിലായി. കലാപരമായ സ്വാതന്ത്ര്യം നേടാനുള്ള യത്നം വിജയത്തിൽ എത്തി എന്നതിനു നിദർശകമാണ് ഈ ആത്മകഥ (പെൻഗ്വിൻ ബുക്ക്സ്).

## അഭിനവ പാചകവിധി

നാരും തൊലിയും അല്പം പോലും കളയാത്ത ദുർഗ്രഹത–പത്തു റ്റേബിൾ സ്പൂൺ കലാഭാസം അല്ലെങ്കിൽ സ്യൂഡോ ആർട്ട്–ഇരുപതു റ്റേബിൾ സ്പൂൺ പ്രകടനാത്മകത–ഇരുപത്തിയഞ്ചു സ്പൂൺ ആഖ്യാന സങ്കീർണ്ണത–ഇരുപത്തിയൊന്നു സ്പൂൺ.

അന്യോന്യ ബന്ധമില്ലായ്മ–ഇരുപത്തിനാലു സ്പൂൺ.

ഇവ പേരച്ചടിച്ചുകാണുക എന്ന അത്യാഗ്രഹ ജലത്തിൽ–അഞ്ചിടങ്ങഴി വെള്ളത്തിൽ–കലക്കി പത്രാധിപർ അച്ചടിക്കുമോ എന്ന വേവലാതിത്തീയിൽ വച്ചു നല്ലപോലെ വറ്റിച്ചു കട്ടിയാക്കി 'കലാകൗമുദി'യുടെ വെള്ളത്താളാകുന്ന പ്ലെയ്റ്റിൽ ശ്രീ. ടി. വത്സൻ വിളമ്പിക്കൊടുക്കണം. ആ പലഹാരത്തിന്റെ പേര് 'അനുപാത'മെന്നാകാം. കർപ്പൂരത്തിന്റെ പ്ലെയ്റ്റിൽ ശ്രീ. സോമി എസ് വിളമ്പട്ടെ. അതിന്റെ പേര് 'എസ്കപേഡ്സ് ഒഫ് ആനന്ദക്കുട്ടൻ' എന്നാകാം. രണ്ടും നാക്കിലിടുന്ന വായനക്കാരൻ ഉടനെ ഛർദ്ദിക്കും. അതു തടയാൻ വേണ്ടി കാരൂർ നീലകണ്ഠപ്പിള്ളയുടെ 'പൂവമ്പഴം' എന്ന കഥാജിലേബി തിന്നാൻ കൊടുക്കണം. അതു മേമ്പൊടി. ഛർദ്ദിക്കാൻ ഭാവിക്കുമ്പോൾ ഭാര്യയോ കാമുകിയോ മുതുകു തടവിക്കൊടുത്താൽ മതിയാവുകയില്ല. കാരൂരിന്റെ കഥാജിലേബി തന്നെ കൊടുക്കണം.

## ചോദ്യം, ഉത്തരം

"സംസ്കൃതം മാത്രം പഠിച്ചവരുടെ പ്രധാനപ്പെട്ട ദോഷമെന്താണ്?"

എല്ലാവർക്കും ദോഷങ്ങളില്ലേ? അപ്പോൾ സംസ്കൃതഭാഷ മാത്രമറിയാവുന്നവരെ അങ്ങനെ കുറ്റപ്പെടുത്തുന്നതു ശരിയാണോ? പിന്നെ നിങ്ങൾ ചോദിച്ചതുകൊണ്ട് എഴുതുകയാണ്. നമ്മൾ സംസ്കൃത വ്യാകരണത്തെക്കുറിച്ചോ സംസ്കൃത ഭാഷയിലെ പ്രയോഗങ്ങളെക്കുറിച്ചോ എന്തെങ്കിലും സംശയം ചോദിച്ചാൽ അത് അവർക്ക് അറിഞ്ഞുകൂടെങ്കിൽ അറിഞ്ഞുകൂടെന്നു പറയുകില്ല. പറയുകില്ലെന്നു മാത്രമല്ല അതിനോടു ബന്ധമില്ലാത്ത വേറെ എന്തെങ്കിലും പറയുകയും

ചെയ്യും."

"നിങ്ങളുടെ നാട്ടിലെ ചില സാഹിത്യകാരൻമാർ പരുക്കൻ പെരുമാറ്റമുള്ളവരായി കാണുന്നത് എന്തുകൊണ്ട്?"

"എഴുതാൻ ഏകാന്തത വേണം. ആ ഏകാന്തതയെ ഭഞ്ജിക്കാൻ ആളുകൾ എത്തുമ്പോൾ ദേഷ്യം വരും. ദേഷ്യമാണ് പരുക്കൻ പെരുമാറ്റത്തിനു കാരണം. നിങ്ങൾ എഴുത്തുകാരെ കണ്ടു ശല്യപ്പെടുത്താതിരിക്കൂ. നിങ്ങളുടെ സമയം വിലയുള്ളതാണ്. എഴുത്തുകാരന്റേയും അങ്ങനെ തന്നെ."

"ഞാൻ എല്ലാം ചെലവാക്കുന്നു. പിന്നീട് കഷ്ടപ്പെടുന്നു. എന്തു ചെയ്യണമെന്നു പറയൂ."

"ഇത് ഓർമ്മയിൽ വയ്ക്കൂ. നേടുന്നതിലധികം ചെലവാക്കുന്നവൻ മാനം നഷ്ടപ്പെട്ടവനായിത്തീരും. അവനു വിവേചനം ഇല്ലാതാകും. അവൻ എവിടെപ്പോയാലും കള്ളനായി പരിഗണിക്കപ്പെടും'-തമിഴ് കവയിത്രി അവ്വൈ പറഞ്ഞത്."

"ഇത്രയും കാലം ജീവിച്ചതിൽനിന്ന് എന്തു പഠിച്ചു?"

"സംഭവിക്കുമെന്ന് ഉറപ്പാക്കിയ ഒന്നും സംഭവിച്ചിട്ടില്ലെന്ന്; സംഭവിക്കില്ല എന്ന് ഉറപ്പോടെ വിശ്വസിച്ച എല്ലാം സംഭവിച്ചുവെന്ന്."

"ഏതുതരം എഴുത്തുകാരെയാണ് വായനക്കാർ വെറുക്കുക?"

"വായനക്കാരുടെ രക്ഷാധികാരിയായി ചമയുന്ന എഴുത്തുകാരെ. 'ഞാൻ എന്റെ ഇന്ന പുസ്തകത്തിന്റെ 68-ാം പുറത്തു പറഞ്ഞതുപോലെ' എന്ന് എഴുതുന്നവരെ. 'ഈ വിഷയത്തെക്കുറിച്ചു കൂടുതൽ മനസ്സിലാക്കാൻ ഇൻഡ്യൻ എക്സ്പ്രസ്സിന്റെ 28-ാം ലക്കത്തിൽ ഞാനെഴുതിയ ലേഖനം നോക്കുക എന്നു പറയുന്നവരെ. സാക്ഷാൽ ബൃഹസ്പതി എഴുതിയ പഴയ ലേഖനം പോലും വായനക്കാർക്ക് തേടിയെടുക്കാൻ നേരമില്ല. പിന്നെയല്ലേ ഇവിടത്തെ 'ചേരാട്ട' എഴുതിയ ലേഖനമെടുത്തു നോക്കാൻ സമയം."

## സ്വർണ്ണമത്സ്യം

"എങ്കിലും, പണ്ട്, മറന്നിതോ? രാത്രിതൻ
മംഗലയാമം കഴിഞ്ഞുപോകെ
പുലരിയിൽ, നാണം തുടുപ്പിച്ച പൊന്മുഖം
ഒരുപൂങ്കുലപോൽ കുനിച്ചൊതുങ്ങി
രാധ കുളിക്കുവാൻ കാളിന്ദി തന്നിലേ-
ക്കേകയായ് പോവുകയായിരുന്നു
ഒരുനോക്കു കണ്ടോരു തോഴിമാർ പെട്ടെന്നു
ചിരിപൊട്ടി മാറുവാനെന്തുബന്ധം?
കിലുകിലെയാച്ചിരിയെങ്ങും മുഴങ്ങവേ-
യിവൾ മുഖം പൊത്തുവാനെന്തു ബന്ധം?
എന്തിനെന്നോരാതെ നിന്നുപോകെ. മിഴി-
ത്തുമ്പിനാൽ കാട്ടിത്തരുന്നു തോഴി
എത്താതെ ചുറ്റിയുടുത്തിരിപ്പൂ മഞ്ഞ-
പ്പട്ടാട രാധ, അറിഞ്ഞിടാതെ!
നീലിച്ച ചേലയുടുത്തിന്നു പോയിപോൽ
കാലിമേയ്ച്ചീടുവാൻ കൊണ്ടൽ വർണൻ!"

സ്ഫടിക ഭാജനത്തിലിട്ട സ്വർണ്ണമത്സ്യം മെല്ലെ നീങ്ങി ഭാജനത്തിന്റെ ഒരറ്റംതൊട്ടിട്ട് ഫലമില്ലെന്നു കണ്ട് തിരിച്ചു മറ്റേയറ്റത്തു പോയി തൊടുന്നതു കണ്ടിട്ടില്ലേ? അതു രക്ഷപ്പെടാൻ ശ്രമിക്കുകയാവാം. പക്ഷേ നാലുവശങ്ങളിലും മുകളിലും താഴെയും സ്ഫടികം. അതുപോലെ കാവ്യത്തിന്റെ സ്ഫടിക പഞ്ജരത്തിനകത്ത് സെക്സ് എന്ന സ്വർണ്ണമത്സ്യം ആകർഷകമായി ചലനം കൊള്ളുന്നത് ശ്രീമതി സുഗതകുമാരി ഈ വരികളിലൂടെ നമുക്കു കാണിച്ചുതരുന്നു. സ്വർണ്ണമത്സ്യം പരിധികൾക്കുള്ളിൽ നീങ്ങുന്നതുപോലെ കാവ്യത്തിലെ രതി അതിന്റെ അതിരുകളെ ലംഘിക്കാതെ നീങ്ങുന്നു എന്നതാണ് ഇവിടത്തെ സവിശേഷത. സ്ഫടിക പഞ്ജരത്തിനും അതിൽ നിറഞ്ഞ നിർമ്മലജലത്തിനും മത്സ്യത്തിനും ആകെക്കൂടി മനോഹാരിത. ആ ചേതോഹരത്വം ഈ കാവ്യഭാഗത്തിനുമുണ്ട്. ആരോ പറഞ്ഞതുപോലെ വാക്കുകൾ കവിയുടെ ഹൃദയത്തിൽ നിന്നു വരുന്നു, ഹൃദയത്തിലേക്കു പോകുന്നു.

## ആർത്തി

പേരിടുന്നതിന്റെ ഔചിത്യത്തെക്കുറിച്ചോ അനൗചിത്യത്തെക്കുറിച്ചോ ഇ.വി. കൃഷ്ണപിള്ള എഴുതിയതിനെപ്പറ്റി ഞാൻ ഈ കോളത്തിൽ പലതവണ എഴുതിയതാണ്. സ്നേഹിതന്റെ ഭാര്യ പെറ്റു എന്നുകേട്ട് ഒരുത്തൻ കുഞ്ഞിനെ കാണാൻ പോയി. ഫൗണ്ടൻ പേനയുടെ നീളവും വണ്ണവുമുള്ള ശിശു തൊട്ടിലിൽ കിടക്കുന്നു. അതിന്റെ പേര് എന്തെന്ന് ചോദിച്ചപ്പോൾ തന്ത പറഞ്ഞു:

"വേണുഗോപാലവീണഗീതരസബാലഗംഗാധരൻ" എന്ന്. ഈ.വി. ആലോചിക്കുകയാണ്. തന്ത അംഗണത്തിൽ വീണു കാലൊടിഞ്ഞു കിടന്നു വിളിക്കുകയാണ് മകനെ "എടാ വേണുഗോപാലവീണഗീതരസബാലഗംഗാധരാ, ഓടിവായേ, എന്നെ പിടിച്ചെഴുന്നേല്പിക്കേ" ഇത്രയും പറയുമ്പോൾ മൂപ്പിലിന്റെ പ്രാണൻ പോവുകയില്ലേ എന്നാണ് ഈ.വി.യുടെ സംശയം. തുടർന്ന് ദുര്യോധന മേനോൻ, ഘടോൽകചൻ നായർ എന്നൊക്കെ പിള്ളേർക്കു പേരുകളിടാത്തതെന്ത് എന്നും അദ്ദേഹം ചോദിക്കുന്നുണ്ടെന്ന് എന്റെ ഓർമ്മ പറയുന്നു. ശരിയാണ് ശൂർപ്പണഖാദേവി എന്നു ഒരു സുന്ദരിക്കു പേരുണ്ടെങ്കിൽ എന്താവും സ്ഥിതി?

ഇത്രയും എഴുതിപ്പോയത് ശ്രീമതി ലളിതാംബിക പതിവായി മനോരാജ്യം വാരികയിൽ എഴുതുന്ന വനിതാരംഗം എന്ന കോളത്തിൽ ഒരമ്മയുടെയും കുഞ്ഞിന്റെയും പടം കണ്ടതുകൊണ്ടാണ്. നല്ല കുഞ്ഞ്. പക്ഷേ അതിന്റെ പേരു കണ്ടപ്പോൾ എനിക്ക് അസ്വസ്ഥത. ആർത്തി എന്നാണ് ശിശുവിന്റെ പേര്. ആർത്തി എന്ന സംസ്കൃത പദ



**'അമ്പിളിയമ്മാവാ കൂടയിലെന്തോന്ന്' എന്ന് ചേട്ടൻ നിലാവത്തിരുന്നു പാടുമ്പോൾ കൊച്ചനുജൻ 'അത് അമ്മാവനാണോ? അതിന്റെ കൂടയെ വിടെ' എന്നു ചോദിച്ചാൽ അവൻ ഭാവിയിൽ മാനസികമായി തകരാറുള്ളവനായി ത്തീരുമെന്നു കരുതുന്നതിൽ തെറ്റില്ല**



കാസ്ട്രോ

ത്തിനു ദുഃഖം, വ്യഥ, പീഡ, രോഗം എന്നൊക്കെയാണ് അർത്ഥം. മലയാളത്തിലെ അർത്ഥം ഞാൻ പറയേണ്ടതില്ലല്ലോ. അച്ഛനമ്മമാരുടെ സ്നേഹം കുഞ്ഞുങ്ങൾക്ക് ഏതു പേരിടുന്നതിനും പ്രേരകമാവും എന്നേ എഴുതാനുള്ളൂ.

Peter Redgrove കാവ്യരചനയ്ക്കു പല സമ്മാനങ്ങളും നേടിയ കവിയാണ്; നോവലിസ്റ്റാണ്. അദ്ദേഹത്തിന്റെ The Olfactors എന്ന കാവ്യം ദൈഷണികമാണെങ്കിലും മനോഹരമാണ്. ദീർഘമായ അതിൽ നിന്നു ചില ഭാഗങ്ങൾ എടുത്തെഴുതാം. മണത്തെക്കുറിച്ചാണ് കാവ്യം.

She has buttoned her bosom inside a linen flask
A linen perfume bottle with a lip for pouring
As I lie on my back she pours from the open neck of her shirt
The invisible cream all over me.

--------------------------------

"ഇത്രയും കാലം ജീവിച്ചതിൽനിന്ന് എന്തു പഠിച്ചു?"
"സംഭവിക്കുമെന്ന് ഉറപ്പാക്കിയ ഒന്നും സംഭവിച്ചിട്ടില്ലെന്ന്; സംഭവിക്കില്ല എന്ന് ഉറപ്പോടെ വിശ്വസിച്ച എല്ലാം സംഭവിച്ചുവെന്ന്."

Who is it then? I speak of doves
Beating off the masonry across the gardens
Driving perfume into the croods, and how it is
The women drop their nectar down
Their legs in long streams that turn
To perfume as they spin their skirts;

## ഭാവന

'അമ്പിളിയമ്മാവാ കൂടയിലെന്തോന്ന്' എന്ന് ചേട്ടൻ നിലാവത്തിരുന്നു പാടുമ്പോൾ കൊച്ചനുജൻ 'അത് അമ്മാവനാണോ? അതിന്റെ കൂടയെവിടെ' എന്നു ചോദിച്ചാൽ അവൻ ഭാവിയിൽ മാനസികമായി തകരാറുള്ളവനായിത്തീരുമെന്നു കരുതുന്നതിൽ തെറ്റില്ല. പ്രായമായവരെക്കാൾ കുഞ്ഞുങ്ങൾക്കു ഭാവന കൂടും. അതു തീരെയില്ലാത്തവനാണ് ആ 'സ്റ്റുപിഡ്' ചോദ്യം ചോദിക്കുന്നത്. അവളെ വളരെ സൂക്ഷിച്ചു വളർത്തേണ്ടതുണ്ട്. വേശ്യ ആലിംഗനം ചെയ്യു ന്നതുപോലെ സി.പി. രാമസ്വാമി അയ്യർ ഗോപാലപിള്ളസ്സാറിനെ ആലിംഗനം ചെയ്തുവെന്ന് അദ്ദേഹം (സാറ്) എന്നോടു പറഞ്ഞുവെന്നു ഞാൻ എഴുതിയല്ലോ. വേശ്യയുടെ സ്പർശമില്ലാതെ അതെങ്ങനെ എഴുതാൻ കഴിയുമെന്ന് ഒരാൾ റ്റെലിഫോണിലൂടെ എന്നോടു ചോദിച്ചു. ഇങ്ങനെ ചോദിച്ചയാൾ കുഞ്ഞായിരുന്നപ്പോൾ 'അത് അമ്മാവനാണോ? ചന്ദ്രനല്ലേ?' എന്നു ചേട്ടനോടു ചോദിച്ചിരിക്കും. വ്യാസൻ ദുശ്ശാസനൻ ആയിരുന്നാലേ വസ്ത്രാക്ഷേപം വർണ്ണിക്കാനാവൂ എന്നു കരുതുന്നത് ബുദ്ധിശൂന്യമാണ്.

ദാമ്പത്യജീവിതം സുഖപ്രദമാകണമെങ്കിൽ ഭർത്താവിനും ഭാര്യയ്ക്കും അല്പം ഭാവനയുണ്ടായിരിക്കണം. ഭാവനയില്ലാത്ത ദമ്പതികളാണ് എപ്പോഴും ശണ്ഠ കൂടുന്നത്.

---

(53-ാം പേജിൽ നിന്നു തുടർച്ച)

ഹമായ പരിണാമമായിന്നു അത്. ഭാട്ടിൻഡാ കോൺഗ്രസ്സ്, അടിയന്തിരാവസ്ഥയ്ക്കു പിന്തുണ നല്കിയത് തെറ്റായിപ്പോയെന്നു വിലയിരുത്തിയപ്പോൾ അങ്ങനെ ചെയ്യുന്നതിനിടയാക്കിയ പരിപാടിയിൽ അവർ മാറ്റം വരുത്തിയില്ല!

അതേസമയം സി.പി. ഐ ( എം) ഇന്ത്യൻ യൂണിയൻ പ്രസിഡൻറുസ്ഥാനത്തേക്ക് ഇന്ദിരാഗാന്ധിയുടെ സ്ഥാനാർത്ഥിയെ പിന്തുണച്ചുവെന്നതു ശരിയാണ്. ബൂർഷ്വാ പാർട്ടികൾക്കിടയിൽ ഭിന്നിപ്പുണ്ടാകുമ്പോൾ അതിനെ ഉപയോഗിക്കാൻ ശ്രമിക്കുകയെന്നത് തൊഴിലാളിവർഗ്ഗ പാർട്ടിയുടെ കടമയാണ്. ആ കടമയാണ് സി.പി. ഐ ( എം) നിർവ്വഹിച്ചതും. സി.പി ഐ ( എം) അങ്ങനെ ചെയ്തതും തങ്ങളുടെ പരിപാടിയുടെ നിഗമനത്തിനനുസൃതമായി സി.പി. ഐ കോൺഗ്രസ്സിന്റെ കൂടെ കൂടിയതും തമ്മിൽ വ്യത്യാസമുണ്ട്. ആ വ്യത്യാസം ശ്രീ. കൊളാടിക്ക് അറിയാത്തതാണോ? ഇല്ലെങ്കിൽപ്പിന്നെ അദ്ദേഹവുമായി ഇക്കാര്യത്തിൽ വിവാദത്തിനില്ല.

ഒരു തൊഴിലാളിവർഗ്ഗ പാർട്ടിക്ക് കാലാകാലങ്ങളിൽ മാറിമാറിവരുന്ന പരിതഃസ്ഥിതികൾക്കനുസരിച്ച് അടവുകൾ മാറ്റേണ്ടിവരും. അങ്ങനെയാണ് മൊറാർജി ഗവൺമെൻറിന് സി.പി. ഐ ( എം) പിന്തുണ നൽകിയത്. അടിയന്തിരാവസ്ഥയിലെ അതിക്രമങ്ങൾക്കെതിരേ നടപടികൾ സ്വീകരിക്കുന്നതിന് ആ ഗവൺമെൻറിന്റെ നിലനില്പ് അനിവാര്യമായതിനാൽ പാർട്ടി അതിനു പിന്തുണ നൽകി. അങ്ങനെ ചെയ്യുമ്പോൾ ഇന്ത്യൻ ഭരണകൂടത്തെ സംബന്ധിച്ച വിലയിരുത്തലിൽ പാർട്ടി മാറ്റം വരുത്തിയില്ല. ആ ഗവൺമെൻറിന്റെ നടപടികൾ തൊഴിലാളിവർഗ്ഗ താത്പര്യത്തിനു ഹാനികരമാണെന്നു മനസ്സിലാക്കിയ നിമിഷത്തിൽ അതിനുള്ള പിന്തുണ പാർട്ടി പിൻവലിക്കുകയും ചെയ്തു. അക്കാര്യം എന്തേ ശ്രീ. കൊളാടി മൂടിവച്ചുകളഞ്ഞു?

കേരളത്തിലെ അച്യുതമേനോൻ ഭരണത്തിൽ ശ്രീ. കൊളാടി ഊറ്റംകൊള്ളുന്നു. അക്കാലത്തെ നേട്ടങ്ങൾ അക്കമിട്ടു നിരത്തുന്നു. ഏതു ഗവൺമെൻറിനാണ് ഇങ്ങനെ ചില കാര്യങ്ങൾ ചെയ്യാൻ കഴിയാതിരിക്കുക? രാജാക്കന്മാരുടെ ഭരണകാലത്ത് തണൽമരങ്ങൾ വച്ചുപിടിപ്പിക്കുകയും കുളങ്ങളും കിണറുകളും കുഴിക്കുകയും ചെയ്തില്ലേ? ഏതായാലും അടിയന്തിരാവസ്ഥക്കാലത്ത് കേരളത്തിൽ നടന്ന അതിക്രമങ്ങൾ നേട്ടങ്ങളുടെ പട്ടികയിലുൾപ്പെടുത്താതിരുന്നതു നന്നായി. അച്യുതമേനോന്റെ ഭരണത്തിൽ അഭിമാനംകൊള്ളുന്ന ശ്രീ. കൊളാടി ഒരുകാര്യം വിസ്മരിക്കാതിരിക്കുക: കാർഷിക യൂണിവേഴ്സിറ്റിയും കെൽട്രോണും ശ്രീചിത്രയും നല്ലതുതന്നെ. പക്ഷേ, കേരളത്തിലെ പല രംഗങ്ങളിലും അടിസ്ഥാനപരമായ മാറ്റങ്ങൾക്കു തുടക്കമിട്ടത് ഇ. എം. എസ്സിന്റെ നേതൃത്വത്തിൽ അധികാരത്തിലിരുന്ന ഗവൺമെൻറുകളാണ്. വിദ്യാഭ്യാസ നിയമവും ഭൂപരിഷ്കരണ നിയമവും വന്നത് കമ്മ്യൂണിസ്റ്റ് ഗവൺമെൻറിന്റെ കാലത്തായിരുന്നുവല്ലോ.

ഭരണത്തിൽ വന്നാൽ അതു നിലനിർത്താൻ സി.പി. ഐ ( എം) ന് അറിയില്ലെന്ന ഒരു ദുഃസൂചന ശ്രീ. കൊളാടിയുടെ ലേഖനത്തിലുണ്ട്. " ഊത്തപ്പഴം പഴുക്കുമ്പോഴൊക്കെ കാക്കകൾക്ക് വായ്പ്പുണ്ണു വരുന്ന ദുർഗതി" യെക്കുറിച്ച് അദ്ദേഹം എഴുതിയതിന്റെ അർത്ഥം അതാണല്ലോ. എന്തായാലും വായ്പ്പുണ്ണില്ലാത്ത സി.പി. ഐ അധികാരത്തിനുവേണ്ടി കോൺഗ്രസ്സിന്റെകൂടെ കൂടി എന്തൊക്കെ അഭ്യാസങ്ങൾ കാണിച്ചുവെന്ന് കേരളത്തിലെ ജനങ്ങൾ കണ്ടതാണ്. അതിനെക്കുറിച്ച് അധികം പറയാതിരിപ്പിക്കുകയാണു ഭേദം.

## രണ്ടായിരത്തിന് ഇനി അഞ്ചുചുവടുകൂടി

(50-ാം പേജിൽ നിന്നു തുടർച്ച)

കളും എയ്ഡ്സ് രോഗികളും പെരുകിക്കൊണ്ടേയിരിക്കും. ടെക്നോളജിയും മീഡിയയും വൈദ്യശാസ്ത്രവും വച്ച് ലാഭമുണ്ടാക്കി സ്വന്തം പ്രതിസന്ധികളിൽ നിന്ന് രക്ഷപ്പെടാൻ വേണ്ടിയാണ് യൂറോപ്പ് ഏഷ്യയിലേക്കു നോക്കുന്നത്. ഏഷ്യയെ സാമ്പത്തികമായി കൊള്ളയടിച്ചല്ലാതെ യൂറോപ്പിന് നിലനിൽക്കാനാവില്ല.

വൈദ്യശാസ്ത്രത്തിൽ ഏറ്റവുമധികം ഗവേഷണങ്ങൾ നടന്നുകൊണ്ടിരിക്കുന്നത് യൂറോപ്പിലാണ്. മനുഷ്യരാശിയെ രോഗങ്ങളിൽ നിന്നു രക്ഷിക്കുക എന്ന ലക്ഷ്യത്തോടുകൂടിയാണോ ഈ ഗവേഷണങ്ങളൊക്കെ നടക്കുന്നത്?

യൂറോപ്പിൽ നിന്നായിരിക്കണം എയ്ഡ്സിന്റെ മരുന്നു വരേണ്ടതെന്ന് യൂറോപ്പിന് നിർബന്ധമുണ്ട്. എയ്ഡ്സിനു മരുന്നു കണ്ടുപിടിക്കാനുള്ള ഗവേഷണങ്ങളുടെയും പരിശ്രമങ്ങളുടെയും യൂറോപ്യൻ അർത്ഥം എയ്ഡ്സിൽ നിന്നു മനുഷ്യരാശിയെ രക്ഷിക്കുകയെന്നതല്ല. ഇതൊരു മത്സരത്തിന്റെ ഭാഗമാണ്. എത്രയുംവേഗം എയ്ഡ്സിന് മരുന്നു കണ്ടുപിടിച്ച് ആ മരുന്ന് ലോകമാർക്കറ്റിലിറക്കാനുള്ള മത്സരം.

വൈദ്യശാസ്ത്രത്തെ മുൻനിർത്തിക്കൊണ്ട് 'എല്ലാവർക്കും ആരോഗ്യം' എന്ന ഒരു കച്ചവട സിദ്ധാന്തമുണ്ട് യൂറോപ്പിന്റെയും അമേരിക്കയുടെയും മനസ്സിൽ. ആരോഗ്യം ചന്തയിൽ വാങ്ങാൻ കിട്ടുന്ന ഒരു വ്യാവസായിക ഉല്പന്നമാക്കി മാറ്റുകയെന്നതാണ് ഈ സിദ്ധാന്തത്തിന്റെ പ്രായോഗിക ഉദ്ദേശ്യം. അപ്പോൾ സംഭവിക്കുന്നതെന്താണ്? എല്ലാ രാജ്യങ്ങളിലെയും ദരിദ്രജനവിഭാഗങ്ങൾക്ക് ആരോഗ്യം അപ്രാപ്യം എന്നതല്ലേ? ചന്തയിൽ വാങ്ങാൻ കിട്ടുന്നതാണെങ്കിൽ ദരിദ്രർക്ക് എങ്ങനെ അത് വാങ്ങാൻ കഴിയും? ആരോഗ്യമണ്ഡലത്തിലെ ഈ ചന്ത സിദ്ധാന്തം ഏഷ്യനാഫ്രിക്കൻ വൻകരകളിൽ പ്രചരിപ്പിക്കാനുള്ള അതിതീവ്രമായ അന്വേഷണത്തിലാണ് യൂറോപ്പ്.

റഷ്യയിൽ വിപ്ളവമുണ്ടായി. ആ വിപ്ളവത്തിന്റെ ആശയങ്ങൾ കിഴക്കൻ യൂറോപ്പിലും ചൈനയിലുമൊക്കെ ഒഴുകിയെത്തി. ലോകജനസംഖ്യയിൽ വലിയ ഒരു ശതമാനത്തിന്റെ സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടുകൊണ്ടിരിക്കേ യൂറോപ്പിനെ ഒരു ദുർഭൂതം പിടികൂടിയിരിക്കുന്നുവെന്നാണ് യൂറോപ്പ് ചിന്തിച്ചതും പറഞ്ഞതും. ആ യൂറോപ്പിനെ യൂറോപ്പിന്റെ മണ്ണിൽ പിടിച്ചുകെട്ടുകയെന്ന കർത്തവ്യമാണ് ഇരുപത്തൊന്നാം നൂറ്റാണ്ടിന് നിർവ്വഹിക്കാനുള്ളത്. ഏഷ്യ നോക്കി കടന്നുവരുന്ന യൂറോപ്പിനോട് ദുർഭൂതമേ, ഞങ്ങളുടെ ആകാശങ്ങളിലേക്കും മണ്ണിലേക്കും കടന്നുവരാൻ പാടില്ല എന്നുപറയാൻ ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽത്തന്നെ ഏഷ്യയ്ക്ക് കഴിയണം. അങ്ങനെ പറയാൻ കഴിഞ്ഞില്ലെങ്കിൽ ഇരുപത്തൊന്നാം നൂറ്റാണ്ടും യൂറേപ്പിന്റേതായിരിക്കും.

## കേരളം കൂടുതൽ സിനിക്കലായ വർഷം

(51-ാം പേജിൽ നിന്നു തുടർച്ച)

തോറ്റതും മാർക്സിസ്റ്റ് സ്വതന്ത്രൻ ജയിച്ചതും 94ലെ പ്രതിപക്ഷ നേട്ടത്തിലും ഭരണപക്ഷത്തോട് ജനങ്ങൾക്കുള്ള അവജ്ഞയിലും പെടുത്തിയാണ് രാഷ്ട്രീയക്കണക്കുപുസ്തകം കാണിക്കുന്നതെങ്കിലും പി.ഡി.പി എന്ന ലേബലിൽ അബ്ദുൾ നാസർ മദനി എന്ന മുസ്ലിം തീവ്രവാദി നേതാവ് രൂപം നൽകിയ പുതിയ പാർട്ടിക്കും മുസ്ലിം ലീഗിൽ നിന്നു മാറിക്കൊണ്ട് ഇബ്രാഹിം സുലൈമാൻ സേട്ട് രൂപംനൽകിയ ഐ. എൻ. എൽ എന്ന പാർട്ടിക്കും അതിലുള്ള പങ്ക് വളരെ പ്രധാനമാണ്.

1994ലെ രാഷ്ട്രീയ സംഭവങ്ങളിൽ ഏറ്റവും ശ്രദ്ധേയം ഗൗരിയമ്മ മാർക്സിസ്റ്റ് പാർട്ടിയിൽനിന്നു പുറത്താക്കപ്പെട്ടതും മദനിയുടെ പാർട്ടിയും സേട്ടിന്റെ പാർട്ടിയും വന്ന് മുസ്ലിം ലീഗിന് വെല്ലുവിളിയായതും തന്നെ. 1995ലെ മാത്രമല്ല 1996ലെ കേരള രാഷ്ട്രീയ ഗതിയും നിർണ്ണയിക്കപ്പെടുന്നത് ഈ ഖണ്ഡികയിലുള്ള പ്രസ്ഥാനങ്ങളുടെ ശക്തിയിലോ ദൗർബല്യത്തിലോ കൂടിയായിരിക്കും.

മുസ്ലിം തീവ്രവാദം രാഷ്ട്രീയ രൂപമാർജ്ജിച്ച് ശക്തിപ്പെടുന്നത് മറ്റു മതവിഭാഗങ്ങളിൽ ഉളവാക്കാവുന്ന പ്രതികരണമെന്തെന്ന് ഇപ്പോൾ വ്യക്തമല്ല.

1994 സാധാരണക്കാരെ ജീവിതദുരിതങ്ങളുടെ ചക്കിലിട്ടാട്ടുകയായിരുന്നു. ചക്കിന്റെ ആട്ടം കൂടുതൽ ശക്തിപ്രാപിച്ചു മുന്നോട്ടു പോവുകയാണ്. '94ൽ ഉണ്ടായ വിലക്കയറ്റവും, തൊഴിലില്ലായ്മയും അസമത്വങ്ങളും ജീവിതത്തിനുമേൽ വന്നുവീണ ഒരു മഹാദുരന്തത്തിന്റെ പ്രതീതിയാണുണ്ടാക്കിയത്. ഇടത്തരക്കാരും പാവങ്ങളും എങ്ങനെ ജീവിക്കുമെന്ന ചോദ്യം ദൈവത്തോടുപോലും ചോദിച്ചുകൊണ്ടിരിക്കുന്നു. ഉത്തരം കിട്ടാത്ത ആ ചോദ്യത്തിനു മുമ്പിലാണ് 1995 പുലരാൻ പോകുന്നത്.

കൊടിമരങ്ങളുടെ വിലകുറഞ്ഞ വർഷമാണിത്. ജനങ്ങൾ പല കൊടികളും പിടിക്കുന്നു. പക്ഷേ, ആ കൊടികളിലൊന്നും അവർ വിശ്വസിക്കുന്നില്ല. വിശ്വാസരാഹിത്യം കുന്നായി വളർന്ന ഒരു വർഷം.

മദനിയുടെ പി.ഡി.പിയും സേട്ടിന്റെ ഇന്ത്യൻ നാഷണൽ ലീഗുമൊക്കെ രണ്ടു മുന്നണികൾക്കും പുറത്താണ്. അവരോടൊപ്പം കുറേയേറെ ജനങ്ങളും പ്രസ്ഥാനങ്ങളുമൊക്കെയുണ്ട്. പക്ഷേ, ഒരു രാഷ്ട്രീയ യാഥാർത്ഥ്യമായി പരിണമിക്കാതെ മൂന്നാംമുന്നണിക്ക് നിലനിൽപ്പില്ല. ഈ പാർട്ടികൾ എങ്ങനെ ഒരു സംയോജിത മുന്നണിയായിത്തീരും എന്നതും പ്രശ്നമാണ്. പക്ഷേ ഒരു മൂന്നാം മുന്നണി വേണമെന്ന വിചാരം നല്ലൊരു വിഭാഗം ജനങ്ങളുടെ മനസ്സിലുമുണ്ട്. അതെന്തായാലും വ്യക്തിസിദ്ധാന്തങ്ങളും നേതൃതാത്പര്യങ്ങളും ഹൃദയമുദ്രകളായി മാറിയിരിക്കുന്നു. നമ്മുടെ രാഷ്ട്രീയ പാർട്ടികളുടെ ഹൃദയങ്ങളിൽനിന്ന് അർത്ഥരാഹിത്യത്തിന്റെ കനത്ത കാറ്റ് എങ്ങോട്ടെന്നില്ലാതെ, എന്തിനെന്നില്ലാതെ വീശിക്കൊണ്ടിരുന്ന ഒരു വർഷമാണ് കൊഴിഞ്ഞുപോകുന്നത്. നമ്മുടെ ജീവിതത്തിനുചുറ്റും ഒരു നരകം രൂപപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ദശാബ്ദങ്ങളായി നമ്മുടെ ജീവിതത്തോടൊപ്പം ഇഴയുന്ന 'മൂല്യശോഷണം' എന്ന പദമൊന്നും പോരാ ഈ അവസ്ഥയെ ദൃഷ്ടാന്തീകരിക്കാൻ. മാനവികജീവിതത്തിലുണ്ടാകേണ്ട എല്ലാ മൂല്യങ്ങളും കാറ്റിൽ പറന്നുപോയി എന്നു പറഞ്ഞാൽ ഒരു തരിയെങ്കിലും അതിശയോക്തി ഉണ്ടാവാനിടയില്ല. ആത്മഹത്യകളും കൊലപാതകങ്ങളും മലയാളികളെ ഭയപ്പെടുത്തിയ വർഷമാണ് 1994. മനസ്സ് മറുപുറത്തേക്കു പോയതുപോലെ. നാം കൂടെ കൊണ്ടുനടക്കുന്ന മനഃശാസ്ത്ര സങ്കല്പങ്ങൾകൊണ്ട് ഈ കാലഘട്ടത്തിലെ കൊലപാതകങ്ങളേയും, ആത്മഹത്യകളേയും അളക്കാനാവുകയില്ല. ജീവിതം ഒന്നിനുമല്ലാതെ അക്രമാസക്തമായിപ്പോയ ഒരു വർഷം. ഈ പ്രതിഭാസത്തെ സംബന്ധിക്കുന്ന യാഥാർത്ഥ്യം പൊലീസിനും കുറ്റാന്വേഷകർക്കും മനഃശാസ്ത്രജ്ഞന്മാർക്കും സാംസ്കാരിക നേതാക്കൾക്കും എഴുത്തുകാർക്കുമൊന്നും പിടികിട്ടുന്നില്ല. എഴുത്തുകാരും സാംസ്കാരിക പ്രവർത്തകരുമാകട്ടെ, ജീവിതമെന്ന നരകത്തിൽനിന്നു മാറിനില്ക്കുന്ന അനുഭവം. നമ്മുടെ കീഴ്മേൽ മറിഞ്ഞ ജീവിതം ആവിഷ്കരിച്ച് നന്മയുടെ വഴി ചൂണ്ടിക്കാണിക്കുന്ന എടുത്തുപറയത്തക്ക സാഹിത്യകൃതികളൊന്നും 1994ൽ ഉണ്ടായിട്ടില്ല.

കഥ പറഞ്ഞുപറഞ്ഞ് ഒരു വലിയ കഥയായി മാറിയ, ഒരുപരിധിയോളം മലയാള സാഹിത്യത്തിന്റെ എക്കാലത്തെയും മധുരം തന്നെയായിത്തീർന്ന വൈക്കം മുഹമ്മദ് ബഷീർ അനേക ദശാബ്ദങ്ങളുടെ മോഹനസാന്നിദ്ധ്യത്തിനുശേഷം 1994 ജൂലൈയിൽ ജീവിതത്തോടു യാത്രപറഞ്ഞു. ബഷീറിന്റെ ഭാഷയിൽ ഇരുളിന്റെ മഹാസമുദ്രത്തിലേക്കോ അതോ പ്രകാശത്തിന്റെ പുതുലോകത്തിലേക്കോ അദ്ദേഹം പോയി. 1994ൽ ജീവിതത്തോടു യാത്രപറഞ്ഞ മലയാളികളിൽ മൂല്യാധിഷ്ഠിത രാഷ്ട്രീയം ലക്ഷ്യംവച്ച് കർമ്മോജ്ജ്വലരായി ജീവിച്ച കെ. എ. കേരളീയനും എൻ. ഇ. ബാലറാമും മാനവീയതയുടെ ഹൃദയത്തിലേക്കു ജീവിതത്തെ നയിക്കാൻ മഹാപരിശ്രമം നടത്തിയ ലക്ഷ്മി എൻ. മേനോനും ചിത്രകാരനും ചിത്രകാരന്മാരുടെ വഴികാട്ടിയുമായിരുന്ന സി.കെ. രായും ജീവിതത്തെ ആകാശത്തിലേക്കു വാരിയെറിഞ്ഞുകൊണ്ടേ ജീവിച്ച കാർട്ടൂണിസ്റ്റ് ശങ്കരൻകുട്ടിയും പെടുന്നു.

സിനിമകലാരംഗങ്ങളിൽ വിളർച്ചയുടെ കാലമായിരുന്നു ഈ പന്ത്രണ്ടു മാസങ്ങൾ. ഈ വർഷത്തിന്റേതായി ഉയർത്തിക്കാട്ടാൻ കഴിയുന്ന ചിത്രം ഷാജി. എൻ. കരുണിന്റെ 'സ്വം' ആണ്. കാൻ ഫെസ്റ്റിവെലിൽ മത്സരവിഭാഗത്തിൽ പങ്കെടുക്കാനുള്ള അപൂർവ്വഭാഗ്യം സിദ്ധിച്ച ഒരു ചിത്രമാണിത്. നമ്മുടെ സമൂഹത്തിൽനിന്നു നഷ്ടമായിക്കൊണ്ടിരിക്കുന്ന സ്നേഹം എന്ന വികാരത്തിന്റെ പുനർജ്ജന്മമാണ് സ്വമ്മിൽ നാം കാണുന്നത്.

ശരാശരി മലയാളികളുടെ സിനിമാസ്വപ്നങ്ങളിൽ യേശുദാസും മമ്മൂട്ടിയും മോഹൻലാലും 93ലേതുപോലെ തുടരുന്നു.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram